


# सारस्वत वाणी

प्रकाशन:
संयुक्त गौड सारस्वत सभा, कालिकत

ANNUAL SUBSCRIPTION ₹ 12/-

खंड 42 अंक 10 (केवळ अंगा खातीर) अक्तोबर् 1, 2020

# SARASWATH VANI

Published By
SAMYUKTHA GOWD SARASWATH SABHA, CALICUT

# Saraswath Vani

*Published by*

**SAMYUKTHA GOWD SARASWATH SABHA**

SOORAJ JEWELLERS,

KAMMATH LANE, CALICUT - 673 001, PH : 2701420

Reg. No. 16 / 1974





खंड 42 | अंक 10 | (केवळ अंगा खातीर) | अक्तोबर 1, 2020


## मांडावळ



**ATTENTION PLEASE**

**Materials, News items for publication in the Saraswath Vani should be sent to the following address before 25th of each month:**

**Editor, Saraswath Vani**
**Sooraj Jewellers**
**Kamath Lane**
**CALICUT - 673 001**
**e-mail: saraswathvani@gmail.com**

## प्रार्थना

The Lord who watches over the universe and fully understand the truth behind all things –may he protect us.

**(Rig Veda: III- 62 – 10)**

## सुभाषितम्

Just has the holy 'darbha' grass cut the fingers if not held properly, sanyasa, the renunciation, if not practiced intently, would lead one to the veritable hell!

**(Dhammapadam)**

## अमृतवचनम्

The fundamental factors making for economic growth are non-economic and non-materialistic in character. It is the spirit itself that builds the body.

**(David McCord Wright, American Economist)**

# സ്കാൻഡിനേവിയൻ സുന്ദരികൾ

(തുടർച്ച)

ഭാഗം 4

## ഫിൻലൻഡിൽ ലാൻഡു ചെയ്തപ്പോൾ !

ഡോ.ആശാജയകുമാർ

സ്റ്റോക്ക് ഹോമിൽ നിന്നും ഞങ്ങൾ ഫിൻലൻഡിന്റെ തലസ്ഥാനമായ ഹെൽസിങ്കിയിലേക്കാണ് പോകുന്നത്. വടക്കൻ യൂറോപ്പിലെ ഒരു റിപ്പബ്ലിക്ക് രാജ്യമാണ് ഫിൻലന്റ്. നോർവേ, സ്വീഡൻ, റഷ്യ എന്നീ രാജ്യങ്ങളാണ് അയൽക്കാർ. ബാൾട്ടിക്ക് കടലും, ഗൾഫ് ഓഫ് ഫിൻലൻഡും, ഗൾഫ് ഓഫ് ബോത്ത്നിയയും ഫിൻലൻഡിനു ചുറ്റും അലയടിക്കുന്ന സമുദ്രങ്ങളാണ്. തല സ്ഥാനം ഹെൽസിങ്കി, ഫിൻലൻഡിലെ ഏറ്റവും ജനസാന്ദ്രതയുള്ള നഗരവും, യൂറോപ്യൻ യൂണിയനിലെ ഏറ്റവും വടക്കു വശത്തുള്ള ജനനിബിഡമായ മെട്രോ നഗരവുമാണ്. സ്റ്റോക്ക്ഹോമിൽ നിന്നും ഏതാണ്ട് 400 K M ദൂരമുണ്ട് ഹെൽസിങ്കിയിലേക്ക്.

ഇത്രയും ദിവസം ഞങ്ങളെ സുരക്ഷിതരായി കൊണ്ടു നടന്ന നിക്കോളാസ് എന്ന ഡ്രൈവർക്ക് ഞങ്ങളെല്ലാവരും നന്ദിപൂർവ്വം, സ്നേഹപൂർവ്വം യാത്രാ മൊഴി നൽകി. ഭാഷയൊന്നും അതിനൊരു തടസ്സമായതേയില്ല.

ഞങ്ങൾ ബസ്സിൽ നിന്നും എല്ലാ ലഗ്ഗേജുകളുമായിട്ടാണ് ഇറങ്ങിയത്. 12 ഡെക്കുകളുള്ള "സിൽജാ സിംഫണി"യുടെ 2-ാം ഡെക്കിലാണ് ഞങ്ങൾക്ക് കാബിനുകൾ കിട്ടിയത്. അഞ്ചാമത്തെ ഡെക്കിലാണ് ഞങ്ങൾ കരയിൽ നിന്നും കയറിയത്. അവിടെ നിന്നും ലിഫ്റ്റ് വഴി രണ്ടാം ഡെക്കിലെത്തി. ഞങ്ങളുടെ കാബിൻ നമ്പർ 2078. ഇലക്ട്രോണിക് കാർഡാണ് താക്കോലായി ഉപയോഗി ക്കേണ്ടത്.

രണ്ടു ലോവർ ബർത്തുകളും, ഒരു അപ്പർ ബർത്തുമാണ് ഞങ്ങളുടെ കാബി നിലുണ്ടായിരുന്നത്. ഞങ്ങൾ ഒരു ലോവർ ബർത്ത് മടക്കി ചുവരോടു ചേർത്തു വച്ചു. ഞങ്ങളുടെ ലഗ്ഗേജ് വയ്ക്കാൻ ഇഷ്ടംപോലെ സ്ഥലമായി. എലിയുടെ മാളം പോലത്തെ ആ കാബിനിൽ ചെറിയൊരു ടോയ്‌ലറ്റും, ഷവർ ഏരിയയുമു ണ്ടായിരുന്നു. ഇത്രയും ചെറിയ സ്ഥലത്ത് ഇവയൊക്കെ എങ്ങനെഒതുക്കി സുന്ദ രമാക്കി വച്ചിരിക്കുന്നുവെന്ന് ഞങ്ങൾ അത്ഭുതപ്പെട്ടു.

രാത്രി 7 മണിക്കാണ് ഡിന്നർ. ഞങ്ങൾ അല്പസമയം മുറിയിൽ വിശ്രമിച്ച തിനു ശേഷം 12-ാം ഡെക്കിൽ പോയി കാഴ്ചകൾ കണ്ടു. കപ്പൽ സ്റ്റോക്ക് ഹോമിൽ നിന്നും പുറപ്പെട്ടു കഴിഞ്ഞിരുന്നു. ഇപ്പോഴും കപ്പൽ ചാലിന്റെ രണ്ടു വശത്തും തീരം കാണാം. ധാരാളം പായ് വഞ്ചികളും സ്പീഡ് ബോട്ടുകളും വെള്ളത്തിലൂടെ നീങ്ങുന്നത് സുന്ദരമായ ദൃശ്യമായിരുന്നു. കടൽകാക്കകൾ ഞങ്ങളുടെ കപ്പലിനോട് കിന്നാരം പറയാനെന്നോണം കപ്പലിനു ചുറ്റും "ക്വാ", "ക്വാ" എന്ന് ശബ്ദമുണ്ടാക്കി പറന്നു കൊണ്ടിരുന്നു. ഡെക്കിൽ അധിക സമയം നിൽക്കാൻ കഴിഞ്ഞില്ല. ഉത്തര ധ്രുവത്തോട് വളരെയടുത്തു കിടക്കുന്ന രാജ്യ മാണ് ഫിൻലൻഡ്. ഞങ്ങൾ വടക്കോട്ടേക്കാണ് - ധ്രുവത്തിനു നേരെയാണ് യാത്ര ചെയ്യുന്നത്. അവിടന്നു വീശുന്ന കാറ്റ് ഞങ്ങളെ വിറപ്പിച്ചു കളഞ്ഞു. ആൻസ്ലി, ജെറി, രഞ്ജൻ സാറ്, ടെസ്സിച്ചേച്ചി തുടങ്ങിയവരും ഡെക്കിലെത്തി യിരുന്നു.എ ല്ലാവരുംക പ്പലിനകത്തെഉ ഊഷ്മളമായഅ ന്തരീക്ഷത്തിലേക്ക് അഭയം തേടിപ്പോയി.

കപ്പലിനകത്ത് ഒരു അത്ഭുതലോകമാണ് ഞങ്ങളെ കാത്തിരുന്നത് - വർഗ്ഗീസ് സാറിന്റെ ഭാഷയിൽ "ഹെയ്, ദെന്താ, ലുലുമാളാ"? വലിയ ഷോപ്പിംഗ്

മാളുകളെ വെല്ലുന്ന തരം ഷോറൂമുകളാണ് കപ്പലിലുണ്ടായിരുന്നത്. Duty free ഷോപ്പുകളിൽ എല്ലാവരും കയറിയിറങ്ങി. നല്ലയിനം ചോക്ലേറ്റുകൾ ഞങ്ങൾ വാങ്ങിക്കൂട്ടി. പലതരം മദ്യങ്ങൾ, വസ്ത്രങ്ങൾ, ആഭരണങ്ങൾ, വാച്ചുകൾ, കളിപ്പാട്ടങ്ങൾ എന്നിവയുടെയൊക്കെ ഷോറൂമുകൾ കാണേണ്ട കാഴ്ച തന്നെയായിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ ഇന്ദ്രപ്രസ്ഥത്തിലെത്തിയ ദുര്യോധനനെപ്പോലെ സ്ഥലജലവിഭ്രമം അനുഭവപ്പെട്ടു!

രാത്രി 7 മണിക്ക് ഞങ്ങളെല്ലാവരും ഡൈനിംഗ് ഫ്ളോറിൽ ഒത്തുകൂടി. റെഡ്വൈൻ, വൈറ്റ്വൈൻ എന്നിവ ഇഷ്ടംപോലെ. സോഫ്റ്റ് ഡ്രിംഗ്സ് പല തരം. ഐസ്ക്രീം പലവിധ ഫ്ളേവറുകളിൽ, മഴവിൽ നിറങ്ങളിൽ. സീഫുഡ്, പഴങ്ങൾ, കേക്കുകൾ, ബ്രെഡ്ഡുകൾ എന്തൊക്കെയാണ് അവിടെ നിരത്തി വച്ചിരുന്നത് എന്നോർത്ത് ഇപ്പോഴും അതിശയം തോന്നുന്നു. ഭക്ഷണ പ്രിയരായ യാത്രക്കാർക്ക് കുശാലായി. രഞ്ജൻ സാർ ഒരു വൈൻ ഗ്ലാസ്സ് നിറയെ വൈറ്റ് വൈനുമായി പോകുന്നതു കണ്ടു. എന്നെക്കണ്ടപ്പോൾ "ആശേ, ഇത് പച്ച വെള്ളമാ, കേട്ടോ" എന്നു പറഞ്ഞു. "മലയാളത്തിൽ ഒരു പ്രയോഗമുണ്ട് - എന്നെക്കണ്ടാൽ കിണ്ണം കട്ടെന്നു തോന്നുമോ എന്ന്. അതാണിപ്പൊ എനിക്കോർമ്മ വരുന്നത്" എന്നു ഞാൻ പറഞ്ഞപ്പോൾ സാറും, ഭാര്യ ടെസ്സിച്ചേച്ചിയും പൊട്ടിച്ചിരിച്ചു.

**മേയ് 1, ബുധൻ:** വിഭവസമൃദ്ധമായ പ്രഭാത ഭക്ഷണം കഴിച്ച് ഞങ്ങൾ സാധനങ്ങളൊക്കെ പാക് ചെയ്ത് ഹെൽസിങ്കിയിൽ ഇറങ്ങാൻ തയ്യാറെടുത്തു. ഹെൽസിങ്കി സമയം സ്വീഡൻ സമയത്തേക്കാൾ ഒരു മണിക്കൂർ മുൻപിലാണ്. ഹെൽസിങ്കി സമയം രാവിലെ 10.30 ന് ഞങ്ങൾ വിക്ടോറിയ ടെർമിനലിലെത്തി.

**സിൽജ സിംഫണി** - എന്തുഭംഗിയായിരുന്നു ഞങ്ങൾ യാത്ര ചെയ്ത കപ്പൽ കാണാൻ. തൂവെള്ളയിൽ നീല വരകളോടു കൂടിയ ഈ സുന്ദരി, എസ്റ്റോണിയൻ ഷിപ്പിംഗ് കമ്പനിയുടെ Tallink Groupന്റേതാണ്. 1991 ലാണ് ഈ കപ്പൽ നിർമ്മിച്ചത്. 58,377 GT യാണ് അവളുടെ തൂക്കം. നീളം 203 മീറ്റർ. സ്പീഡ് 43 KMPH. യാത്രക്കാരുടെ എണ്ണം 2,852. 986 കാബിനുകൾ. കയറ്റാവുന്ന വാഹനങ്ങളുടെ എണ്ണം 450. കപ്പലിൽ ഡിസ്ക്കോ ഡാൻസ്, ബാറുകൾ, സ്പാ, ബ്യൂട്ടി പാർലർ എന്നിവയും ധാരാളം ഷോറൂമുകളും, പലതരം ഡൈനിംഗ് റൂമുകളും, കുട്ടികൾക്കു കളിക്കാനുള്ള സ്ഥലങ്ങളും ഉണ്ട് - സത്യം പറഞ്ഞാൽ ആ കപ്പൽ വെള്ളത്തിലൂടെ സഞ്ചരിക്കുന്ന ഒരു ഫൈവ്സ്റ്റാർ ഹോട്ടലായിരുന്നു. അഞ്ചാമത്തെ നിലയിൽ ലൈവ് മ്യൂസിക്ക് ഉണ്ടായിരുന്നു. ഒരാൾ പിയാനോ വായിച്ചുകൊണ്ട് പാടുന്നു. ഒത്ത ഒരു പുരുഷനേക്കാൾ ഉയരമുള്ള ഗിറ്റാർ വായിക്കുന്നു, മറ്റൊരാൾ. ഈ പാട്ടൊക്കെ കേട്ടുകൊണ്ട് ഷോപ്പിംഗ് നടത്തി നമുക്ക് പഴ്സ് കാലിയാക്കാം! ക്രെഡിറ്റ് കാർഡ് ഉപയോഗിച്ചും ഷോപ്പിംഗ് നടത്താം.

IRIZAR എന്ന കമ്പനിയുടെ 'വെന്റോ നീമി' എന്നു പേരുള്ള ചന്ദനക്കളറിലുള്ള A/Cകോച്ച് ഞങ്ങളെ സ്വീകരിക്കാൻ വിക്ടോറിയ ടെർമിനസ്സിൽ എത്തിയിരുന്നു. TAKSI HELSINKI എന്ന ബോർഡുവെച്ച ടാക്സിക്കാറുകളും യാത്രക്കാരെ കാത്ത് പോർട്ടിൽ കിടപ്പുണ്ടായിരുന്നു.

ഞങ്ങളുടെ മദ്ധ്യവയസ്കയായ ഗൈഡും അവിടെ എത്തിയിരുന്നു. കോർണീലിയ എന്നായിരുന്നു അവരുടെ പേര്. ഡ്രൈവറുടെ പേര് ക്യാപ്റ്റൻ അൺട്സ് (ANTS).

ബസ്സിൽ, ഓരോരുത്തരുടേയും സീറ്റിനു മുളിൽ USB Port, റീഡിംഗ് ലാംപ്, A/Cവെന്റ് എന്നിവയുണ്ടായിരുന്നു. ഡ്രൈവറും ഗൈഡും ഞങ്ങളിരിക്കുന്ന ലെവലിൽ നിന്നും വളരെ താഴെയാണ് ഇരുന്നിരുന്നത്.

കോർണീലിയ ശുദ്ധമായ ഇംഗ്ലീഷിൽ പറഞ്ഞു തുടങ്ങി. "സുന്ദരമായ ഞങ്ങളുടെ രാജ്യത്തേക്ക്, ദൂരെ ഇന്ത്യയിൽ നിന്നും വന്ന നിങ്ങൾക്ക് സ്വാഗതം. ഫിൻലൻഡിന്റെ തലസ്ഥാനമായ ഹെൽസിങ്കി, ബാൾട്ടിക്കിന്റെ മകൾ എന്നാണ് അറിയപ്പെടുന്നത്. 315 ദ്വീപുകളാൽ നിർമ്മിതമാണ് ഹെൽസിങ്കി. കാൾ ലുഡ്‌വിഗ് എംഗൽ എന്നയാളാണ് ഹെൽസിങ്കി നഗരം ഡിസൈൻ ചെയ്തത്."

ഹെൽസിങ്കിയിൽ നിന്നും 80 KM യാത്ര ചെയ്താൽ എസ്റ്റോണിയയുടെ തലസ്ഥാനമായ ടാലിൻ, 400 KM യാത്ര ചെയ്താൽ സ്വീഡന്റെ തലസ്ഥാനമായ സ്റ്റോക്ക്ഹോം, 390 KM യാത്ര ചെയ്താൽ റഷ്യയിലെ സെന്റ് പീറ്റേഴ്സ്ബർഗ്ഗ് എന്നീ പ്രസിദ്ധ നഗരങ്ങളിലെത്താം.

1952 ൽ ഹെൽസിങ്കി സമ്മർ ഒളിംപിക്സിന്റെ വേദിയായിരുന്നു; 2012 ൽ World Design Capital; 2007 ൽ Eurovision Song Contest ന്റെ 52-ാം വർഷം - ഇവയ്ക്കൊക്കെ ഹെൽസിങ്കിയായിരുന്നു ആതിഥ്യം വഹിച്ചത്. ലോകത്തെ വാസയോഗ്യമായ നഗരങ്ങളിൽ ഏറ്റവും മുൻപന്തിയിൽ നിൽക്കുന്ന നഗരങ്ങളിലൊന്നാണ് ഹെൽസിങ്കി. മത്സ്യമാണ് ഹെൽസിങ്കിയുടെ സമ്പത്ത്.

ഇന്ന് മെയ്ദിനം - ഹെൽസിങ്കിയിൽ പൊതു അവധിയാണ്. ലോക തൊഴിലാളി ദിനം എന്നതിനേക്കാളുപരി, വസന്ത ഋതുവിന്റെ ആദ്യദിനം, ഗ്രാജുവേഷൻ ഡേ എന്നീ ദിനങ്ങളും അവർ ആചരിക്കുന്നു, ആഘോഷിക്കുന്നു. സ്കൂളിൽ നിന്നും പഠനം പൂർത്തിയാക്കി പുറത്തു വരുന്നവർ മാത്രമല്ല, ആ രാജ്യത്ത് ജനിച്ചു വളർന്ന്, അവിടത്തെ വിദ്യാലയങ്ങളിൽ നിന്നും വിദ്യാഭ്യാസം പൂർത്തിയാക്കിയ വൃദ്ധന്മാർ വരെ അഭിമാനത്തോടെ, ഗ്രാജുവേഷൻ തൊപ്പിയണിഞ്ഞ് നിരത്തുകളിലൂടെ ചുറു ചുറുക്കോടെ നടക്കുന്നതു കണ്ടു.

പലയിടത്തും പാർട്ടികൾ, ബാർബിക്യൂ എന്നിവ നടക്കുന്നു. എവിടെ നോക്കിയാലും ബാനറുകളും, വർണ്ണ ബലൂണുകളും.

7 വയസ്സിലാണ് സ്കൂൾ വിദ്യാഭ്യാസം തുടങ്ങുന്നത്. 19 വയസ്സിൽ പൂർത്തിയാകും. ലോകത്തിലെ ഏറ്റവും നല്ല വിദ്യാലയങ്ങളാണ് ഞങ്ങളുടെ രാജ്യത്തുള്ളത് എന്ന് കോർണീലിയ പറഞ്ഞപ്പോൾ ഞങ്ങൾ കയ്യടിച്ചു. അതവർക്ക് വളരെ ഇഷ്ടപ്പെട്ടു. എല്ലാ കുട്ടികൾക്കും വിദ്യാഭ്യാസം 'ഫ്രീ'യായിട്ടാണ് നൽകുന്നത്. അതിനു പകരമെന്നോണം 18 വയസ്സിനും 28 വയസ്സിനുമിടയ്ക്ക് മിലിട്ടറി അഥവാ സിവിൽ സർവ്വീസിൽ കുറഞ്ഞത് 6 മാസം നിർബന്ധമായും സേവനമനുഷ്ഠിച്ചിരിക്കണം.

പല സ്ഥലങ്ങളിലും പ്രധാനകെട്ടിടങ്ങളിലും ഫിൻലൻഡിന്റെ പതാക പാറിക്കളിക്കുന്നത് കണ്ടു. തൂവെള്ളയിൽ നീലക്കുരിശുള്ള പതാക - വെള്ള നിറം മഞ്ഞിനേയും, നീല നിറം ആകാശത്തേയും വെള്ളത്തേയും സൂചിപ്പിക്കുന്നു; കുരിശ് ക്രിസ്തു മതത്തേയും. ഫിൻലൻഡിന്റെ ദേശീയ പക്ഷി അരയന്നവും, ദേശീയ മൃഗം ബ്രൗൺകരടിയും, ദേശീയ വൃക്ഷം ബിർച്ച് മരവും, ദേശീയ പുഷ്പം "ലില്ലി ഓഫ് ദ് വാലി"യുമാണെന്ന് കോർണീലിയ പറഞ്ഞു. വഴിയിലുള്ള ബിർച്ച് മരങ്ങൾ കാണിച്ചു തരികയും ചെയ്തു. മരത്തിന്റെ തടിയിൽ വെള്ള പെയിന്റടിച്ചതു പോലെയുണ്ട്. ഇടയ്ക്കിടയ്ക്ക് കറുത്ത പാണ്ടുകളും, ചെറിയ, ഇളം പച്ച ഇലകൾ.

ഞങ്ങളുടെ ആദ്യ സ്റ്റോപ്പ് ഉസ്പെൻസ്കി എന്ന ക്രൈസ്തവ ദേവാലയമായിരുന്നു. കന്യാമറിയത്തിന്റെ പള്ളിയായിരുന്നു അത്. 1862 - 68 കാലഘട്ടത്തിൽ പണിത ഈ പള്ളി ചെറിയൊരു കുന്നിൻമുകളിലായിരുന്നു സ്ഥിതി ചെയ്തിരുന്നത്. ദൂരെ കടലും, ധാരാളം ജലയാനങ്ങളും പല തരം കെട്ടിടങ്ങളും കണ്ടു. ഇഷ്ടികയുടെ നിറമുള്ള പള്ളിക്ക് ഇളം പച്ച നിറമുള്ള ഗോപുരങ്ങൾ. മുറ്റത്ത് മഞ്ഞപ്പൂക്കളുള്ള ധാരാളം ചെറിയ ചെടികൾ. ഞങ്ങൾ പള്ളിക്കു ചുറ്റും കറങ്ങി

നടന്നു. അകത്തേയ്ക്ക് പ്രവേശനമുണ്ടായിരുന്നില്ല. നഗരത്തിന്റെ ഒരു വിഹഗവീക്ഷണം കിട്ടാൻ വേണ്ടിയാണ് ഇവിടെ ഞങ്ങളെ കൊണ്ടു വന്നിരിക്കുന്നത്. 'കറ്റയാനോക്ക' എന്ന ഐലന്റിലാണ് നമ്മളിപ്പോൾ നിൽക്കുന്നതെന്നും ഗൈഡ് പറഞ്ഞു.

ബസ്സിൽ യാത്ര തുടർന്ന ഞങ്ങൾ, കടലിൽ നങ്കൂരമിട്ടു കിടന്നിരുന്ന മൂന്ന് ചാരന ിറമുള്ളക പ്പലുകൾക ണ്ടു- അ വ എസ് ബ്രേക്കറുകളാണെന്ന് കോർണീലിയ പറഞ്ഞു. മഞ്ഞു കാലത്ത് സമുദ്രത്തിന്റെ ഉപരിതലം തണുത്തുറഞ്ഞ് കിടക്കുമ്പോൾ അന്യ രാജ്യങ്ങളിൽ നിന്നും വരുന്ന ചരക്കു കപ്പലുകൾക് തുറമുഖത്തെത്താൻ കഴിയാതെ വരും. അപ്പോൾ മഞ്ഞു പാളികൾ പൊട്ടിച്ച്, ആ കപ്പലുകൾക്ക് വഴിയൊരുക്കുക എന്നതാണ് ഈ മൂന്നു കപ്പലുകളുടെ ദൗത്യം. URHO, VOIMA,SISU എന്നിങ്ങനെയാണ് അവയുടെ പേരുകൾ.

ഇന്ത്യയ്ക്ക് അന്റാർട്ടിക്ക പര്യവേക്ഷണത്തിനു വേണ്ടി ഫിൻലൻഡ് ഒരു ഐസ് ബ്രേക്കർ കപ്പൽ നിർമ്മിച്ചു നൽകിയിട്ടുണ്ട്.

വഴിയിലൂടെ ഇലക്ട്രിക് മോട്ടോർ ബൈക്കുകൾ കടന്നു പോകുന്നതു കണ്ടു. വർഷത്തിൽ കുറച്ചു നാൾ മാത്രമേ ഇവിടെ മഞ്ഞണിയാത്ത റോഡുകളുണ്ടാവൂ. അപ്പോൾ മാത്രമേ മോട്ടോർ ബൈക്കുകൾ പുറത്തിറക്കാൻ പറ്റൂ.

ഭൂമിക്കടിയിലൂടെയുള്ള മെട്രോ - ട്യൂബ് എന്നാണ് അവർ അതിനെവിളിക്കുന്നത് - യാണ് പ്രധാനവാഹനം. മഞ്ഞുകാലം വരുമ്പോൾ റോഡ് ഗതാഗതം ദുഷ്ക്കരമാകും. അപ്പോൾ ട്യൂബായിരിക്കും ആശ്രയം. വളരെ കുറച്ച് ആളുകൾക്കേ സ്വകാര്യ വാഹനങ്ങൾ ഉണ്ടാകൂ.

ഞങ്ങളുടെ അടുത്ത സ്റ്റോപ്പ് സെനറ്റ് സ്ക്വയർ ആയിരുന്നു.

(തുടരും)

# KONKANI - AN INTEGRAL PART OF GSB HERITAGE

Sarathchandra Shenoi

## CONTRIBUTIONS OF GOWDA SARASWATH BRAHMINS

Compared to the vast population of India, Gowda Saraswath Brahmins are indeed a minority community. Even this minority is spread over many states, thinning their concentration further. However, the community has a long and vibrant history spanning many centuries. The Gowda Saraswath Brahmins have always diligently safeguarded and held on to their heritage, traditions, culture and language even when uprooted from their native land and forced to migrate to different places and settle down amongst people of other languages and culture. Enduring varying degrees of hardships and surpassing all hurdles and challenges, not only did they survive and flourish but made substantial and significant contributions in a number of fields over the years. The society at large and the nation itself has greatly benefited by the same.

One particular gift that merits priority over all others is the unique Shri Vyasa Mandir at Haridwar. It was consecrated by Shrimad Sudhindra Tirtha Swamiji in 1988 and stands as a divine gift and a boon to the nation. It is the only temple in the world dedicated to Lord Vedavyasa and where the Lord is the primary deity of worship. Lord Vedavyasa is the patron deity of Shri Kashi Math Samsthan and so, our beloved Swamiji had taken it as a holy duty to build this exclusive and unique shrine for the benefit of one and all.

Indeed, a comprehensive account of the contributions of Gowda Saraswath Brahmins in diverse fields would make up a very sizeable volume. Its compilation would require extensive research and meticulous effort, more than that needed for any doctoral thesis. Hence, for the present need, just a concise account, chiefly from the perspective of Kerala State, is presented here. These are some major contributions in the fields of Agriculture, Banking, Ayurveda, Allopathy, Homoeopathy, Education, Trade, Industry, Literature, Music, Politics, Social Service, Judiciary and Administration by Gowda Saraswath Brahmins. As a community, they have always been renowned for their integrity and reliability. As a friendly and peace loving people, they have been loved, respected and trusted by all who came into contact with them. Many of them rose from the

ranks by sheer hard work, capability, knowledge, talent and commitment. Many of them got appointed or nominated to very prestigious offices also.

In the field of Agriculture, introduction of the innovative system of wet land paddy cultivation is attributed to Gowda Saraswath Brahmins who settled at various coastal parts of Kerala in the 16th century. Till then the wet lands and marshes had remained unclutivated and were considered as waste lands by the natives. The migrating Gowda Saraswath Brahmins purchased such lands and successfully employed innovative methods of paddy cultivation. The system was later adopted by all and it resulted in a happy revolution greatly benefiting the state as a whole. A number of rough and tough sites were converted to livable places by the Community.

The migrating Gowda Saraswath Brahmins brought with them novel ideas of preparing tasty and healthy food items from a host of vegetables hitherto considered non edible by the natives. Their womenfolk introduced and popularized the 'saree', which was also a novelty to the natives.

In the field of Banking, Gowda Saraswath Brahmins are acknowledged pioneers, renowned at national level. Some of the Banks founded by the community are premier public sector Banks now. It is quite impossible to count the number of people who were directly benefited by these great Institutions till date. The Community has contributed some of the top Bankers too, who have headed not only premier public sector Banks but occupied high offices even at the Reserve Bank of India. In Kerala, the Lord Krishna Bank was founded in 1940 by Sri. Narayana Prabhu of Kodungallur. The Josna Bank was established in 1944 in Kochi by Sri. N Govinda Pai and Sri. N. Lakshmana Pai.

In the field of Ayurveda, the knowledge and skill of the Gowda Saraswath Brahmins are legendary and recognized as such since hundreds of years ago, even at the international level. Ayurvedic physicians of the community were highly revered by the Portuguese as well as the Dutch. In the latter half of 17th century, when Kochi was under Dutch rule, a stupendous project was undertaken by the then Governor of Kochi, Hendrik Adrian Van Rheede. It was the work of compiling a fully illustrated botanical encyclopedia on the diverse plant wealth of the Malabar coast (Kerala State) of India. He established a composite botanical garden at Fort Kochi, where plants and seeds were brought from various parts of Malabar. The enormous task of arranging the collection of medicinal plants,

preparing their illustrations as well as descriptions and narrating their medicinal uses was entrusted to none other than three eminent Gowda Saraswath Brahmin Physicians. They were Ranga Bhat, Vinayak Pandit and Appu Bhat of Kochi. They worked continuously for two years (1673 to 1675) and submitted their compilation along with a testimonial in Konkani, confirming its authenticity and the extent of their role in the compilation of the book. Their narrations were translated into latin and published from Amsterdam in 12 volumes as HORTUS INDICUS MALABARICUS. This stands as one of the greatest contributions of the community. With the blessings of Srimad Sudhindra Tirtha Swamiji, a grand memorial to the three physicians was erected in Kochi. A number of traditionally Ayurvedic families of Gowda Saraswath Brahmins had migrated to Kerala like Vembrakkat Prabhu, Koneri Pai, Kundalattu Mallia, Pallippuram Kamath etc. Srimad Bhuvanendra Tirtha Swamiji, the 17th Guru of Shri Kashi Math Samsthan, belonged to one such household (Kamath) and was himself a great Ayurvedic who cured acute diseases of many devotees. Recently, a vast and unique herbal garden has been set up at Bhagamandala (Karnataka) in the revered memory of Swamiji, named 'Shrimad Bhuvanendra Ayurvedic Vriksha Vatika'. This too is a great gift from this community to the nation.

In the field of Allopathy, the Gowda Saraswath Brahmins have established reputed hospitals at many places. Sree Sudhindra Medical Mission Hospital at Ernakulam was established in 1971. While Shrimad Sudhindra Tirtha Swamiji was the Founder and Chief patron of the Hospital, Padma Shri Dr. K.N.Pai, famous physician and a great devotee of the Samsthan, was the chief guiding hand and inspiration behind that initiative. The community has produced many leading physicians and specialists whose contributions in this field benefited hundreds of thousand people. Other reputed hospitals serving the nation are, Shri Madhavendra Hospital and Shri Varadendra Medical Centre in Mumbai; Shri Madhavendra Charitable Hospital at Shri Vyas Ashram, Haridwar.

In the field of Homoeopathy, some Gowda Saraswath Brahmins are traditionally famed for their knowledge and expertise. Dr. S.K. Padiar and Dr. M.K. Padiar of Ernakulam, were veteran Homoeopathic physicians who established the 'Royal College of Homoeopathy Physicians' and the 'Free to the poor Dispensary' in 1920. The College was shifted to Chottanikkara in 1979 and is attached with a 100 bed hospital. At present, it serves hundreds of

out-patients and a number of in-patients at affordable cost.

In the field of Education, the contributions of Gowda Saraswath Brahmins range from primary level to University level. Dr. T.M.A Pai of Manipal founded India's first private medical institute, Kasturba Medical College, in 1953 and the Manipal Institute of Technology in 1958. In 1993, the Manipal Academy of Higher Eduation was accorded the status of Deemed Univeristy by the UGC. In 2007, it was rebranded as the Manipal University.

In Kerala, Gowda Saraswath Brahmins set up primary schools towards the end of 19th century. Their schools were soon made open to the public. They set up schools for girls also. History confirms that they had set up schools at Kochi, Mangalore, Manjeshwar, Thalassery, Kozhikode, Alappuzha, Thuravoor, Purakkad, Kayamkulam, etc. The uniqueness of the school founded by Sri D. Ganapat Rao at Kozhikode was that admission was open to students of all castes from the founding day itself. Almost all of such schools are functioning very well to this day and have achieved the status of higher secondary schools.

In the field of higher education, the T.D.Medical College at Vandanam, Alappuzha was established in 1963 under the patronage of the T.D. Temple of Gowda Saraswath Brahmins. Government of Kerala took over the institution in 1967 and it became the fourth Government Medical College in the State. Since no compensation was given for the take over, the original name of the College is still retained as an acnowledgement to the Community. This mammoth Institution stands as a free gift, the like of which has not been done by any other Community.

Sree Sudhindra Medical Mission, after successfully running a Nursing School at Ambalamedu for 12 years, established a full-fledged Nursing College in recent years. In 1920, the Royal College of Homeopathy Physicians was established by the Padiar brothers and it was later handed over to Sree Kashi Math Samsthan in 1975. Consequently, as a mark of respect to the founders of the great Institution, it was renamed as 'Dr. Padiar Memorial Homoeopathic Medical College' by Swamiji. In 1979, the College was shifted to Chottanikkara. It is affiliated to Mahatma Gandhi University and is recognized by the Central Council of Homoeopathy (New Delhi) was well as by the Government of Kerala. These Institutions provide not only treatment and cure to the sick, bul also higher education to the youth and good employment to the deserving.

Sukrtindra Oriental Research Institute is a premier Educational

Institution established by the Community as a gift to Kerala in reciprocation to the hospitality extended by the Keralites to their immigrant ancestors. Institute was founded by Shrimad Sudhindra Tirtha Swamiji in 1971 with the objective of preserving India's rich and varied heritage through the promotion of study and research in Oriental learning, with special emphasis on Indological subjects like Sanskrit, Indian philosophy, Culture, Literature, History, Architecture, Jyotisha, Arts, etc. The Reference Library of the Institute contains over 15000 educational books dealing chiefly with subjects such as Vedas, Puranas, Upanishads, Vedanta, Vyakarana, Jyotisha, Vedic Mathematics, Ayurveda, Indian History and Culture, Buddhism, Jainism, Arts and Architecture, Konkani Language and Literature, etc. The National Mission for Manuscripts (New Delhi) has identified the Manuscript repository of the Institute, containing around 2000 palm-leaf manuscripts, as an important manuscript repository of Kerala. As a Research Centre for Sanskrit, the Institute is recognised by the University of Kerala and Mahatma Gandhi University. The Institute publishes books and a research journal, conducts short term courses, arranges workshops, and hosts seminars.

In the field of Commerce and Trade, the presence and contribution of the Community has a long and glorious history. They were champions at wholesale as well as retail. They established innumerable trade units and dealerships. They even successfully diversified into such fields as Film Theatres, Jewelries, Textile and Hardware shops, Sanitary Equipments, Printing and Publishing, Book Depots, Perfumes, etc. One may wonder how these could be considered as Contributions. However, there could be no doubt that they do have a definite central role in the progress and development of the nation.

In the field of Industry, chiefly to be noted are the many Beedi industries at Kasargod, Kannur and Mangalore. These have been the singular wage earner for innumerable families of those places. In Kerala, Gowda Saraswath Brahmins were responsible for bringing the dyeing industry from Tuticorin. An oil mill working on steam for extracting coconut oil from Copra was also introduced by them.

In the Film Industry, Sri. R.S. Prabhu (Producer), Sri. Dinesh A. S. Prabhu (PRO) and Sri. Sarathkumar Prabhu (Asst. Director) are well known for their respective contributions.

In the field of Language and Literature, the contribution of the Community is quite widespread. Manjeshwar Govinda Pai is famed

as the 'Rashtrakavi' of Kannada Language. The contribution of Sahityakusalan M.Seshagiri Prabhu of Thalassery to Malayalam Grammar is widely acknowledged. Sahithyabhushanam A.D.Hari Sarma of Pallippuram contributed much to Malayalam Literature and was also instrumental in setting up the Sahitya Parishad. His brother, Sri. R.C.Sarma was a multilingual scholar who brought many literary works from Bengali to Malayalam. There are many more from this community who have made significant contributions in this field, be it in Malayalam or Hindi or Kannada. To name a few prominent ones - Sri. S.K.R. Kamath (Malayalam Literature) Sri. P.G. Kamath (Hindi Language) Dr. V. Govinda Shenoy (Hindi Literature) Dr. L. Suneetha Bai (Hindi Literature) Smt. Chandrakala S. Kamath (Malayalam Literature) Sri. V. Krishna Vadhyar (Malayalam Literature) Sri. P. Sivaraj (Malayalam Literature) Sri. P. N. Sivananda Shenoy (Malayalam Literature) Prof. N.N. Anandan (Malayalam Literature) Sri. Gopalakrishna Pai (Kannada Literature) Many of these writers have won state level awards for their works, whereas some are recipients of national level awards also.

Sri. Anant Pai, popularly known as 'Uncle Pai' was a pioneer in the field of Indian Illustrated comics. He is famous for his immortal 'Amar Chitra Katha' series depicting Indian Classics, Folk tales, Mythological stories, and Biograhies of great historical characters.

In the field of Music, there have been equal contributions to Carnatic as well as Hindusthani. A few famous names are - Sri. Ranganatha Bhagavathar (Carnatic Vocalist) Sri. N.G. Sarma of Kochi (Mridangist) Karkala Mahalakshmi Shenoy (Hindusthani Vocalist) Balachandra Prabhu (Hindusthani Vocalist) Sri. Kuldeep M. Pai (Carnatic Vocalist) Sri. Ganesh Prabhu (Carnatic Vocalist) Sri. R Suresh Pai (Carnatic Vocalist) Smt. Priya R. Pai (Carnatic Vocalist).

In the field of Journalism, the names of Padma Bhushan T.V. R. Shenoi and Padma Bhushan M.V. Kamath are quite well known. However, there are many lesser known journalists from the community who have nevertheless contributed their mite in this field.

In the field of performing Arts, the famous brothers of Karnataka, Sant Bhadragiri Achutha Das and Sant Kesava Das have greatly enriched Harikatha and are well known even across the globe. Sri. P.N. Narasimha Pai of Ernakulam performed Harikatha in Malayalam, Konkani and even English. Sri. Jayaprakash Kulur (Malayalam Drama) Kalamandalam Sugandhi (Mohiniyattam Artist) Sri. Kasaragod Chinna (Kannada Drama) are also well-known.

In the Field of publishing, the 'Narasimhavilasam Book Depot'

founded by Sri. R. Madhava Pai of Thuravoor was a pioneering venture. A number of books were published by the Depot, providing the much needed encouragement to a number of writers. Another publishing house of note was 'Pai & Company' founded by Sri. S.V. Pai of Ernakulam.

Art and sculpture. The gigantic 39 -foot high single rock statue of Bahubali at Dharmasthala was sculpted by the famed sculptor, Sri Ranjala Gopal Shenoy of Karkala, Karnataka. The four massive granite pillars in front of the sanctum sanctorum of Karkala Sree Venkatramana Temple (Popular as 'PaduTirupati') are also by this master sculptor. Sri. Kasargod Pundalik Shenoy is a famed painter who has contributed much to modern art. Sri. Dinesh Shenoy of Kochi specializes in monochromatic paintings of heritage buildings and has preserved numerous monuments on his canvases. Sri. Vilas Nayak is a superstar artist excelling in instant portraits.

In the field of politics and Administration, our community have had representatives in Praja Sabhas, etc. Sri. H Manjunatha Rao was the first Mayor of Kozhikode. Late Sri. L.G. Pai of Kochi has now a Library in his memory. In the current scenario, well-known to us is Smt.Shyamala Prabhu, who has been Kochi Corporation Councillor for more than 25 years and has contributed much for the development of Kochi and for the welfare of Kochinites. Sri. Padmanabha Acharya of Udupi is a nationally known politician who is presently the Governor of Nagaland.

The Community has also produced eminent advocates, munsiffs, magistrates and judges.

Gowda Saraswath Brahmins had taken part in the India Freedom Struggle also. Smt. Kamala Bai Prabhu of Thalassery had to undergo imprisonment and even had to part with her Mangalsutra. However, the magistrate responsible for this disrespect and the subsequent controversy it created was promptly sent back to Britain. Prof. R.K. Rao of Karanakodam too underwent imprisonment and later received a Tamrapatra from the Government of India. Sri. K.V. Vittappa Prabhu of Ernakulam is also fondly remembered. There were even martyrs like Advocate L.S. Prabhu of Thalassery.

There are also examples of those who strove for Social Reform. Swami Ananda Teertha (Ananda Shenoy of Thalassery) became a disciple of Sree Narayana Guru in 1928 and fought all his life against discrimination towards lower caste people.

All in all, we can say that it is a long story, and that the story continues.....

# ഭാരതീയ സ്ത്രീ: ഒരു വിഹഗാവലോകനം

(തുടർച്ച)

ആർ.ഹരി

## പുനർജാഗരണം

വിദുര പടിഞ്ഞാറൻ പ്രദേശത്ത് നിന്നുവന്ന ആക്രമണകാരികളുടെ പെരുമാറ്റം ജടിലമായിരുന്നു. അവരെ മായാവിയായ പൂതനയോടാണ് ഉപമിക്കേണ്ടത്. 'ഒരാൾക്ക്ച ിരിച്ച്.ച ിരിച്ച്.ച ിരിച്ചുകൊണ്ട്ന ീചനാകാനാകുംഎ ന്ന് ഷേക്സ്പിയർ പറഞ്ഞിട്ടുണ്ട്. (one can smile and smile and smile yet be a villian ). ഇതായിരുന്നു വിദുര പടിഞ്ഞാറൻ പ്രദേശത്ത് നിന്നെത്തിയെ ആക്രമണകാരികളുടെ കാര്യത്തിൽ സംഭവിച്ചത്. അവർ ചിരിച്ച്, ചിരിച്ച് ഭാരതത്തെ ആത്മവിസ്മൃതിയിലാഴ്ത്തി അങ്ങനെമുഴുവൻ ദേശവും അവരുടെ കളിപ്പാവയായി. എന്നാൽ അവരുടെ കുടതന്ത്രം അധികനാൾ നിലനിന്നില്ല. ആത്മസാക്ഷാത്കാരത്തിന്റെ ദിശയിലേക്ക് ദേശം തിരിഞ്ഞു. 19-ാം നൂറ്റാണ്ടിൽ മെക്കാളെ സായ്പ് തന്റെ പിതാവിന് "ഇനി മുപ്പത് വർഷം കഴിയുമ്പോൾ ഭാരതം രൂപത്തിലും നിറത്തിലും ഇതുപോലെ നിലനിൽക്കുമെങ്കിലും അഭിരുചിയിലും ശൈലിയിലും ഇംഗ്ലീഷുകാരായി മാറും" എന്നെഴുതിയ അതേ വർഷം വംഗഭൂമിയിൽ പിൽക്കാലത്ത് രാമകൃഷ്ണ പരമഹംസനെന്ന് അറിയപ്പെട്ട ഗദാധരൻ ജനിച്ചു. അദ്ദേഹത്തെ താന്ത്രികവിദ്യയിൽ പാരംഗതനാക്കാൻ വേണ്ടി എത്തിയ അംബാ ഭൈരവിയുടെ ജാതി, പ്രായം, ഗ്രാമം എന്നിവ ആർക്കറിയാം! കാളീമാതാവിന്റെ ആജ്ഞ സ്വീകരിച്ചെത്തിയ അവർ ശ്രീരാമകൃഷ്ണന്റെ ഗുരുവരയായി തീർന്നു. നൈഷ്ഠിക ബ്രഹ്മചാരിയുടെ ആദ്ധ്യാത്മിക പരിശീലനത്തിനായി എത്തിയ ആ കാലത്തെ യജ്ഞണിയാ. സംയോഗ വശാൽ ശ്രീരാമകൃഷ്ണന്റെ തപോഗൃഹത്തിന്റെ നിർമ്മാതാവ് അബ്രാഹ്മണ വിഭാഗത്തിൽ പെട്ട റാണീ രസമണി ആയിരുന്നു. ആധുനിക രാഷ്ട്രീയ പുനർജാഗരണത്തിൽ സ്ത്രീയുടെ പങ്ക് ആരംഭിക്കുന്നത് ഇവിടെ നിന്നാണ് ശ്രീരാമകൃഷ്ണന്റെ സഹധർമ്മചാരിണി ശാരദാദേവിയും ഇതേ ദിശയിൽ സഞ്ചരിച്ചുവെന്നത് അഭിമാനവും സന്തോഷവും ജനിപ്പിക്കുന്നു. "ഗോപാലേർ മാ" (ഗോപാലന്റെ അമ്മ)യെപ്പോലുള്ള മറ്റ് അമ്മമാരും ഇതേ ദിവ്യശൃംഖലയുടെ കണ്ണികളായിതീർന്നു.

മധ്യകാലഘട്ടത്തിലെ മാറ്റിനിർത്തൽ പ്രക്രിയ ഇവിടെ അവസാനിക്കുന്നു. ഈ ഈശ്വരീയ പ്രക്രിയയുടെ സർവ്വോച്ചമായ ഉദാഹരണമായിരുന്നു നിവേദിതയുടെ ശുഭാഗമനം. രീതി, നീതി, ദേശം, ധർമ്മം എന്നിങ്ങനെഎല്ലാ കാര്യങ്ങളെ സംബന്ധിച്ചും അതൊരു പുത്തൻവരവ് തന്നെയായിരുന്നു. ജഗദ്ധാത്രിയുടെ പാദാരവിന്ദങ്ങളിൽ സമർപ്പിക്കപ്പെട്ട പുതുനൈവേദ്യം! സനാതനധർമ്മത്തിന്റെ പുണ്യപ്രവാഹത്തിൽ ആ പ്രജ്ഞാവതി സർവാത്മനാ സമരസപ്പെട്ടു. അവർ എത്രമാത്രം സമരസപ്പെട്ടു എന്ന് കാണിക്കുന്നതാണ് പിന്നീട് തനിക്ക് മാർഗ്ഗനിർദ്ദേശം നൽകാൻ അവസരമുണ്ടായപ്പോൾ നേരത്തെ പറഞ്ഞ 'അർദ്ധവൃഗളം' എന്ന സൂത്രത്തെ പിടിച്ചുകൊണ്ട് അവർ ഇപ്രകാരം പറഞ്ഞു: 'സ്ത്രീയും പുരുഷനെപോലെത്തന്നെ വാസ്തവത്തിൽ ഒരു മനുഷ്യജീവിയാണെങ്കിൽ, കഴിയാവുന്നത്ര പൂർണമായി സ്വയം വികാസം പ്രാപിക്കാൻ അവനുള്ളത്ര തന്നെ അവകാശം അവൾക്കുമുണ്ട്. പുരുഷന്റെ ലിംഗത്തെക്കുറിച്ച് ഊന്നിപ്പറയാൻ കാണിക്കുന്നത്ര തന്നെ മടി സ്ത്രീയുടെതിനെസംബന്ധിച്ചും നാം കാണിക്കണം കിട്ടാവുന്നത്ര ഉപാധികളെക്കൊണ്ട് നാം ഒന്നിനെഉദാത്തവൽക്കരിക്കാൻ ശ്രമിക്കുന്നുവെങ്കിൽ അതേതോതിൽ മറ്റേതിനേയും ഉദാത്തവൽക്കരിക്കാൻ നാം ശ്രമിക്കണം. സ്ത്രീയുടെ വികാസം നാം ഒരു ലക്ഷ്യമായി

കണക്കാക്കണം, പവിത്രമായ ഒരു ലക്ഷ്യം. മാത്രമല്ല, ഇത് സ്വയം സ്ത്രീക്കു വേണ്ടിയായിരിക്കണം, അല്ലാതെ, യാതൊരു വിധത്തിലും പുരുഷന്റെ സന്തോഷത്തിനും നന്മക്കും വേണ്ടിയുള്ള ഒരുപകരണം എന്ന രീതിയിലാവരുത്."44

സാമാജിക തലത്തിൽ ആര്യസമാജത്തിലെ സ്ത്രീകളുടെ സംഭാവനഇതിലുമധികം വ്യാപകമായിരുന്നു. ആര്യസമാജത്തിന്റെ സ്ഥാപകനായ പൂജ്യ ദയാനന്ദമഹർഷി സ്ത്രീകളുടെ ഉപനയനം വീണ്ടും ആരംഭിക്കുകയും അവർക്ക് യജ്ഞോപവീത ധാരണത്തിനാവശ്യമായ വൈദിക സംസ്കാരം നൽകുകയും ചെയ്തിരുന്നു. ഇതിന്റെ ഫലമായി ഭാരതത്തിന്റെ പടിഞ്ഞാറൻ അതിർത്തി പ്രദേശത്ത് സ്ത്രീകളുടെ പങ്കാളിത്തത്തോടെ യജ്ഞം നടത്തുന്ന സമ്പ്രദായം പുനരാരംഭിക്കപ്പെട്ടു. സ്ത്രീകൾക്കും ഹോത്രി, അധ്വര്യു, ഉദ്ഗാത, ബ്രഹ്മൻ എന്നിവ ആകാമായിരുന്നു. അവർക്ക് വീണ്ടും വേദാധികാരം ലഭിച്ചു. ആര്യസമാജത്തിന്റെ പതാകയുടെ കീഴിൽ അനേകം ധർമ്മപ്രചാരികമാർ കടൽതാണ്ടി മോറീഷ്യസ്, ഫിജി എന്നിവിടങ്ങളിൽ വരെ എത്തി. ഈ പുത്തൻ ബ്രഹ്മവാദിനികൾ പ്രവാസികളായ ദേശവാസികൾക്കിടയിൽ ആര്യധർമ്മം നിലനിർത്തി.

ഇംഗ്ലീഷ് വിദ്യാഭ്യാസം നേടുന്നതിലും പെൺകുട്ടികൾ വിമുഖത കാണിച്ചില്ല. ഇംഗ്ലീഷ് സാഹിത്യരചനയിൽ അവർ മുൻപന്തിയിൽ നിന്നു. ഇവിടെ കവയിത്രി തോരൂദത്തയുടെ പേര് പ്രത്യേകം എടുത്തു പറയേണ്ടതാണ്. വിവേകാനന്ദ സ്വാമികളെക്കാൾ ഏഴുവയസ്സ് പ്രായക്കൂടുതലുള്ള അവരുടെ ജീവിതകാലം കേവലം 22 കൊല്ലമായിരുന്നു. എന്നാൽ ഹ്രസ്വമായ തന്റെ ജീവിതത്തിനിടക്ക് അവർ ഇംഗ്ലീഷ്, ഫ്രഞ്ച് എന്നീ ഭാഷകളിൽ കവിതകളെഴുതി. അവരുടെ കവിതാ സംഗ്രഹം ഏൻഷ്യന്റ് ബാലെഡസ് ആന്റ് ലെജൻഡ്സ് ഓഫ് ഹിന്ദുസ്ഥാൻ (Ancient Ballads and Legends of Hindustan) 19-ാം നൂറ്റാണ്ടിൽ ലണ്ടനിൽ പ്രകാശനം ചെയ്യപ്പെട്ടു. സാവിത്രി, ലക്ഷ്മണൻ, ശ്രവണൻ, ഏകലവ്യൻ, ധ്രുവൻ, പ്രഹ്ലാദൻ മുതലായവരാണ് കഥാപാത്രങ്ങൾ. ഇത്രയും കുറഞ്ഞ പ്രായത്തിൽ ഭാരതീയ സനാതനധർമ്മ ദർശനങ്ങളെക്കുറിച്ചുള്ള അവരുടെ അവബോധം അലൗകികമാണ്. ഒരു ഉദാഹരണമിതാ. പിതാവായ ഹിരണ്യകശിപുവിന്റെ ആജ്ഞയുടെ പാലനം, തന്റെ ഈശ്വരസമർപ്പിതമായ ജീവിതം, ഇവ രണ്ടും പിതാവിന്റെ ശാഠ്യം കാരണം തമ്മിൽ ഉണ്ടായ ഏറ്റുമുട്ടലിനെക്കുറിച്ച് പ്രഹ്ലാദൻ വളരെ ശരിയായ ഉത്തരം നൽകുന്നത് ഇപ്രകാരമാണ്. "ആദരണീയനായ പിതാവേ, നിങ്ങൾ രണ്ടുപേരും പറയുന്നത് കേൾക്കുവാനും അനുസരിക്കാനും ഞാൻ സന്നദ്ധനാണ്. പക്ഷെ, ചിലപ്പോഴൊക്കെ വലിയ ധർമ്മവും ചെറിയ ധർമ്മവും തമ്മിൽ ഏറ്റുമുട്ടലുണ്ടാകുന്നു. ആ സമയത്ത് ചെറിയ ധർമ്മത്തെ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം അത്യന്തം ഭയാനകമായ ഹാനിയുണ്ടാവുകയും നാലുപാടും നാശമുണ്ടാകുകയും ചെയ്യും."45

നമുക്ക് വ്യാസൻ പറഞ്ഞ രാജാവായ ശിബിയുടെ കഥ ഓർമ്മക്കാം. അതിൽ ദേവേന്ദ്രൻ പരുന്തിന്റെ രൂപത്തിൽ ശിബി രാജാവിനോട് പറയുന്നത് ഇതേ തത്വമാണ്: 'മഹാരാജാവേ, എന്താണ് മഹത്വപൂർണം, എന്താണ് ഗൗണമായത് എന്നു നോക്കിയിട്ടുവേണം ധർമ്മ - അധർമ്മങ്ങളെക്കുറിച്ച് തിരുമാനമെടുക്കാൻ."46

കുമാരീ തോരൂദത്തയുടെ പ്രോജ്ജ്വലമായ ഇതേ പാരമ്പര്യത്തെ മുമ്പോട്ടു കൊണ്ടുപോകുന്ന തരത്തിൽ അതിനുശേഷം ഓരോ സംസ്ഥാനത്തും കവയിത്രികൾ ഉണ്ടായി. അവർ ഭാരതീയ ഭാഷകളെ സംപുഷ്ടമാക്കിത്തീർത്തു. അലങ്കാര ശാസ്ത്രത്തിൽ പാരംഗതനായ പണ്ഡിതനായ കവി രാജശേഖർ "പുരുഷനും സ്ത്രീക്കും വൈഭവത്തിന്റെ സഹായത്തോടെ കവികളായിത്തീരാനാകും, മഹത്വത്തിന്റെ അടിസ്ഥാനം ലിംഗഭേദമല്ല."47 എന്നു പറഞ്ഞത് മഹത്തായ ഈ രാഷ്ട്രത്തിൽ സ്ത്രീകൾ സാർത്ഥകമാക്കിത്തീർത്തു.

പ്രാചീനകാലത്ത് ലിംഗഭേദത്തിന്റെ പേരിൽ സംസ്കൃതം, പ്രാകൃതം എന്ന തരത്തിൽ വേർതിരിവുണ്ടാക്കിയവർക്ക് പ്രബുദ്ധരായ സ്ത്രീരത്നങ്ങൾ അവരവരുടെ അമൂല്യമായ കൃതികളിലൂടെ ശരിയായ മറുപടി നൽകി.

അടിമത്തത്തിൽ കഴിഞ്ഞ ദേശത്തെ സ്വതന്ത്രമാക്കാൻ നടന്ന സുദീർഘമായ സംഘർഷത്തിൽ മുൻനിരയിലുണ്ടായിരുന്ന ഉഗ്രപ്രതാപിയായിരുന്നു മാഡം കാമാ. 20-ാം നൂറ്റാണ്ടിന്റെ ആദ്യത്തെ ദശകത്തിൽ, ഭാരതത്തിന്റെ "വന്ദേ മാതരം" എന്ന് മുദ്രണം ചെയ്ത സ്വതന്ത്രപതാക ജർമ്മനിയിൽ നടന്ന അന്തർദേശീയ സമ്മേളനത്തിൽ ഉയർത്തിയത് ആ മഹാവിപ്ലവകാരിണിയായിരുന്നു. അവർ വെട്ടിത്തെളിച്ച പാതയിൽ ദേശത്തെ നൂറുകണക്കിന് വരുന്ന സ്ത്രീശക്തി മുന്നോട്ടു നീങ്ങി. ആ നിരയിൽ ഗ്രാമീണരും നഗരവാസികളും, വിദ്യാഭ്യാസം നേടിയവരും ഇല്ലാത്തവരും, പെൺകുട്ടികളും അമ്മമാരും, വിപ്ലവപക്ഷക്കാരും സമാധാനപക്ഷക്കാരുമായ അസംഖ്യം അംഗനകൾ ഉണ്ടായിരുന്നു.

സാമൂഹ്യ പരിഷ്ക്കരണ രംഗത്ത് അനേകം വീട്ടമ്മമാർ സധൈര്യം സ്വന്തം കാര്യക്ഷേത്രം വികസിപ്പിച്ച് കാലഹരണപ്പെട്ട ദുരാചാരങ്ങളെ പിഴുതെറിയുന്നതിനായി പ്രവർത്തിച്ചു. പുതിയ പുതിയ സംഘടനകൾ സ്ഥാപിച്ച് അവ നടത്തുന്നതിൽ തങ്ങൾക്കുള്ള കഴിവ് അവർ പ്രകടിപ്പിച്ചു. ശ്രീമതി സാവിത്രീ ഫുലേ, ശ്രീമതി കർവേ എന്നിവർ ഇതിന്റെ രണ്ടു ഉദാഹരണങ്ങളാണ്. വാസ്തവത്തിൽ രൂഢമൂലമായ ദുരാചാരങ്ങൾക്കെതിരെ പൊരുതുക അത്യന്തം കഠിനമാണ്. അതിന്റെ രണാംഗണം സമാജമാണ്. അവിടത്തെ ബ്രഹ്മാസ്ത്രം കുടുംബ പ്രബോധനമാണ്. അത് വിജയകരമായി പ്രാവർത്തികമാക്കാൻ സാധിക്കുക സ്ത്രീയ്ക്കാണ്. അസാധാരണമായ ഈ യുദ്ധത്തിൽ പ്രബുദ്ധരായ നമ്മുടെ അമ്മമാർ വിജയം വരിച്ചു. ബാലവിവാഹം, വൃദ്ധവിവാഹം, സതീമൃത്യു മുതലായ ദുരാചാരങ്ങൾ ഇല്ലാതായി. പുനർവിവാഹം, വിധവാവിവാഹം, സ്ത്രീവിദ്യാഭ്യാസം, കടൽ കടന്നുപോകൽ മുതലായ പരിഷ്ക്കാരങ്ങൾ സ്വീകരിക്കപ്പെട്ടു. ഇപ്പോഴും ആ സമരം തുടരുന്നുവെന്ന് നിസ്സങ്കോചം അംഗീകരിക്കാനാകണം. ഇനിയും തെറ്റായ ആചാരങ്ങൾ സമൂഹത്തിൽ നിലനിൽക്കുന്നുണ്ട്. പ്രബുദ്ധമായ മനസ്സുകൊണ്ട് അവയെ ഉന്മൂലനം ചെയ്യുക സാധ്യമാണ്. ഇതേ പ്രവാഹത്തിൽ ശരിയായ നവീനരീതികൾ സ്വീകരിക്കാനുമാകും.

സ്വാതന്ത്ര്യാനന്തരം വർത്തമാനഭാരതത്തിൽ സ്ത്രീയുടെ ചിത്രം അത്യന്തം ആശാപൂർണ്ണമാണ്. തുല്യതയുടെ ഭാവത്തോടെ സ്ത്രീകളുടെ പുതിയ തലമുറ മുന്നോട്ടുവരാൻ തുടങ്ങിയിട്ടുണ്ടെന്നതോടൊപ്പം ജലം-കര-ആകാശം എന്നിവയുടെ കാര്യങ്ങളിൽ തുല്യമായ സംഭാവനകളും നൽകുന്നുമുണ്ട്. യഥാസ്ഥിതികരല്ലാത്ത അവർ ശാസ്ത്രതല്പരരാണെന്ന് കാണുന്നു. ശ്രദ്ധയോടൊപ്പം അഭിവാഞ്ഛയുടെ ഉടമകളാണവർ. ഇപ്പോഴത്തെ നമ്മുടെ സഹോദരിമാരെ കാണുന്ന സമയത്ത്, വീണ്ടുമൊരിക്കൽ മഹത്തായ ഈ ദേശത്ത് ഒരേ സമയത്ത് അനേകം കാര്യങ്ങൾ നിർവ്വഹിക്കാൻ കഴിവുള്ള നാരീമണികൾ ആവിർഭവിക്കുകയും വ്യത്യസ്ത മണ്ഡലങ്ങളിൽ പ്രശോഭിക്കുകയും ചെയ്യുമെന്ന പ്രതീക്ഷ ഹൃദയത്തിൽ അങ്കുരിക്കുന്നു.

തുടരും

**സൂചിക:**

44. If woman is really as much a human being as man, then she has the same right to her fullest possible development as he has. If we should hesitate to emphasise the sex of man then we ought must seek equally to ennoble the other. The development of woman must be regarded and end, a sacred end. And this for the sake of woman must be regarded an end, a sacred end. And this for the sake of woman herself and not in anyway as a mere acessory to the happiness or well being of man. (Complete Works of Nivedita Vol 3 P 453)

45. Let not my words, Sire, give you offence
To thee, and to my mother, both
I give as due all reverence,
And to obey thee am not loth.
But higher duties sometimes clash
With lower - then the last must go-
Or there will come a fearful crash
In lamentation, fear, and woe."

46. ഗുരുലാഘവമാദായ ധർമ്മാധർമ്മവിനിശ്ചയേ
യതോഭൂയാംസ്തതോ രാജൻ കുരുഷ്വ ധർമ്മനിശ്ചയം.
(മഹാഭാരതം. വനപർവ്വം 131-13)

47. പുരുഷവത് യോശിതോപി കവ: ഭവേയു: സംസ്കാരോ ഹ്യാത്മനി സമവൈതി നസ്ത്രൈണം പൗരഷം വാ വിഭാഗം അപേക്ഷതേ. (കാവ്യമീമാംസാ)

# ഗൃഹസ്ഥാശ്രമം

കെ. രാമാനന്ദ പൈ

ഭാരതീയ ജീവിതസങ്കൽപം ആദ്ധ്യാത്മികതയിൽ അധിഷ്ഠിതമാണെന്നതിനാൽ ഭാരതീയരുടെ ജീവിതക്രമത്തിലും സ്വാഭാവികമായും അതിന്റെ പ്രതിഫലനം നമുക്ക് കാണുവാനാകും. ഭാരതീയന്റെ ജീവിതകാലത്തെ, ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നിങ്ങനെനാലായി വിഭജിച്ചിരിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്.

ഇവയിൽ ബ്രഹ്മചര്യത്തിന്റെ കാലഘട്ടം പൂർണ്ണമായും വിദ്യാഭ്യാസത്തിനുള്ളതാണ്. പൗരാണിക കാലത്ത് വിദ്യാഭ്യാസം ഗുരുവിന്റെ ഗൃഹത്തിൽ താമസിച്ചുകൊണ്ടായിരുന്നു. കാലക്രമത്തിൽ അത് ഗുരുകുലങ്ങളിലായി. വിദ്യാഭ്യാസ ശേഷം വീട്ടിലേക്ക് മടങ്ങുന്ന അവസരത്തിൽ, സത്യത്തിൽ നിന്ന് ഒരിക്കലും വ്യതിചലിക്കരുതെന്നും വേദാഭ്യാസം തുടരണമെന്നുമുള്ള ഗുരുവാജ്ഞ അവന് ലഭിക്കുന്നു.

സ്വന്തം വീട്ടിൽ തിരിച്ചെത്തുന്ന ബ്രഹ്മചാരി വിവാഹിതനായി ഗൃഹസ്ഥാശ്രമ ധർമ്മം നിറവേറ്റുന്നു. ത്യാഗനിഷ്ഠമായ ഭാരതീയ സംസ്കാരം, ധനം ദാനം ചെയ്യാനുള്ളതാണെന്ന് വിധിക്കുന്നു. ഗൃഹസ്ഥ ധർമ്മത്തിന്റെ ലക്ഷ്യം ഋണമുക്തിയാണ്. ഗൃഹസ്ഥൻ തന്റെ ധർമ്മത്തിൽ നിന്ന് വ്യതിചലിക്കുകയോ ആ കാര്യത്തിൽ ലോപം വരുത്തുകയോ അരുത് എന്നും ശാസ്ത്രങ്ങൾ നിഷ്കർഷിക്കുന്നു.

ജരാനരകൾ ബാധിക്കാൻ തുടങ്ങുമ്പോൾ തന്നെ ഗൃഹഭരണമെല്ലാം അടുത്ത തലമുറക്ക് കൈമാറിയ ശേഷം ഗൃഹസ്ഥൻ, വാനപ്രസ്ഥം സ്വീകരിച്ച് പത്നീസമേതനായി വനത്തിലേക്ക് പോകണം. വാനപ്രസ്ഥിക്ക് ഗൃഹസ്ഥനെപ്പോലെ യജ്ഞകർമ്മങ്ങളോ മറ്റ് അനുഷ്ഠാനങ്ങളോ ആചരിക്കാൻ പ്രയാസമായിരിക്കും. അതിനാവശ്യമായ സാധനസാമഗ്രികൾ ലഭ്യമാവില്ല എന്നതു തന്നെയാണ് അതിന്റെ കാരണം. ഈ സാഹചര്യത്തിൽ, വേദഭാഗമായ ആരണ്യകത്തിലെ പ്രതീകാത്മകമായ അനുഷ്ഠാനങ്ങളാണ് വാനപ്രസ്ഥി ആചരിക്കേണ്ടത്. ഉദാഹരണത്തിന്, ബൃഹദാരണ്യ ഉപനിഷത്തിൽ അശ്വമേധയജ്ഞത്തെക്കുറിച്ച് വിവരിക്കുന്നത് ഇപ്രകാരമാണ്: "യജ്ഞത്തിനുള്ള കുതിരയുടെ ശിരസ്സ് പ്രഭാതത്തിലെ ബ്രാഹ്മമുഹൂർത്തമാകുന്നു. കണ്ണുകൾ സൂര്യനും പ്രാണൻ വായുവും തുറന്ന വായ വൈശ്വാനരനെന്ന അഗ്നിയുമാകുന്നു.... ഇപ്രകാരം ആ വിവരണം തുടരുന്നു. ഇത് പ്രതീകാത്മകമായ വിവരണമാണ്.

അവസാനത്തേത് സംന്യാസാശ്രമമാണ്. പ്രാപഞ്ചികമായ ആഗ്രഹങ്ങൾ ബന്ധനങ്ങൾ എന്നിവ പൂർണ്ണമായും ഉപേക്ഷിച്ച്, ബ്രഹ്മസാക്ഷാത്കാരം മാത്രം ലക്ഷ്യമാക്കി സർവസംഗപരിത്യാഗിയായി ഒരിടത്തും സ്ഥിരമായി താമസിക്കാതെ നിരന്തരം യാത്രചെയ്യുന്ന സത്യാന്വേഷിയാണ് സംന്യാസി.

ശാസ്ത്രവിധി ഇങ്ങനെയൊക്കെ ആണെങ്കിലും എല്ലാവരും ബ്രഹ്മചര്യം ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നിങ്ങനെനാല് ആശ്രമങ്ങളിലൂടെയും നിർബന്ധമായും കണിശമായും കടന്നു പോയിരുന്നുവെന്ന് പറയാനാവില്ല. അതിന്റെ യുക്തി ഇതാണ്: എല്ലാവരും അനിവാര്യമായും സംന്യാസം സ്വീകരിച്ചിരുന്നുവെങ്കിൽ ദഹനക്രിയയും വളരെ വിശദമായ മരണാനന്തരക്രിയകളും എങ്ങിനെയുണ്ടായി? മൂന്നു തലമുറകൾക്ക് ശ്രാദ്ധമൂട്ടുന്ന പതിവ് എങ്ങനെനിലവിൽ വന്നു? സംന്യാസിയുടെ ഭൗതികശരീരം ദഹിപ്പിക്കാറില്ല സമാധിയിരുത്തുക അഥവാ അടക്കംചെയ്യുകയാണ് പതിവ്. ഇതിൽ നിന്നെല്ലാം ചതുരാശ്രമ ധർമ്മം നിർബന്ധമായും അനുഷ്ഠിക്കപ്പെട്ടിരുന്നു എന്ന് അവകാശ

പ്പെടാനാവില്ല. വാസ്തവത്തിൽ, അത് ഒരു മാതൃകാ സാമൂഹികക്രമമായി അംഗീകരിക്കപ്പെട്ടിരുന്നു. പണ്ടുകാലത്തും അധികംപേരും ഇപ്പോഴത്തെ ഗൃഹസ്ഥാശ്രമി മരണംവരെ ഗൃഹസ്ഥനായി തുടരുന്ന പതിവ് തന്നെയാണ് പിന്തുടർന്നിരുന്നത് എന്നു പറയുന്നതാകും കൂടുതൽ ശരി.

വാസ്തവത്തിൽ, ഗാർഹസ്ഥ്യവും വാനപ്രസ്ഥവും സംന്യാസവുമെല്ലാം വ്യക്തിയുടെ മാനസികാവസ്ഥയുമായി ബന്ധപ്പെട്ട കാര്യങ്ങളാണ്. "ഹേ മഹാബാഹോ, ആരേയും ദ്വേഷിക്കാതെയും യാതൊന്നും ആഗ്രഹിക്കാതെയുമിരിക്കുന്ന ആൾ നിത്യസംന്യാസിയാണെന്നറിയുക. എന്തെന്നാൽ ദ്വന്ദ്വാതീതനായവൻ കർമ്മബന്ധത്തിൽ നിന്ന് എളുപ്പം മുക്തനായിത്തീരുന്നു" എന്ന ശ്രീമദ് ഭഗവത്ഗീതാവാക്യം (അദ്ധ്യായം 5, ശ്ലോകം 3) ഈ വസ്തുതയെയാണ് വ്യക്തമാക്കുന്നത്. അതായത്, വീടുപേക്ഷിച്ച് കാട്ടിൽ പോയതുകൊണ്ട് മാത്രം ഗാർഹിക ചിന്ത ഉപേക്ഷിക്കാൻ കഴിയണമെന്നില്ല. വീട്ടിലിരുന്നുകൊണ്ട് തന്നെ ഗാർഹിക കാര്യങ്ങളോട് ക്രിയാത്മകമായ നിസ്സംഗതയോ അലിപ്തതയോ പ്രകടിപ്പിക്കാനാവും എന്നതാണ് ഇതിന്റെ മറുവശം. ഇത് പ്രായോഗികമാണോ. നിരന്തര പരിശ്രമത്തിലൂടെ തീർച്ചയായും ഇത്തരം മാനസികാവസ്ഥ നേടാനാകും.

നമുക്കൊരു ഉദാഹരണം നോക്കാം:

പ്രശസ്ത ഗ്രീക്ക് ചിന്തകനായ സോക്രട്ടീസ് ഏഥൻസിൽ ചുറ്റിനടക്കുന്നതിനിടയ്ക്ക് ഒരിക്കൽ ഒരു വൃദ്ധനെകണ്ടുമുട്ടി. രണ്ടുപേരും പെട്ടെന്ന് സഹൃത്തുക്കളായി മാറി. അങ്ങനെ, സോക്രട്ടീസ് വൃദ്ധന്റെ വ്യക്തിജീവിതത്തെക്കുറിച്ച് അന്വേഷിച്ചു. വൃദ്ധൻ പറഞ്ഞു: "ഞാൻ കുടുംബ ചുമതലകളെല്ലാം മക്കളെ ഏല്പിച്ച്, ഈശ്വരനെക്കുറിച്ച് മാത്രം ചിന്തിച്ച് സസുഖം കഴിയുന്നു. മക്കൾ പറയുന്ന കാര്യങ്ങൾ ചെയ്ത്, അവർ തരുന്ന ആഹാരം കഴിച്ച് അവരുടെ കുട്ടികളോടും പേരക്കുട്ടികളോടും ചിരിച്ചും കളിച്ചും ജീവിക്കുന്നു. മക്കൾ ചിലപ്പോൾ തെറ്റ് ചെയ്താലും ഞാനൊന്നും പറയില്ല. അവരുടെ കാര്യങ്ങളിൽ ഞാനൊരിക്കലും ഇടപെടാറില്ല. അതേസമയം, എന്തെങ്കിലും കാര്യത്തിൽ അഭിപ്രായമാരാഞ്ഞാൽ സ്വന്തം ജീവിതാനുഭവത്തിന്റെ അടിസ്ഥാനത്തിൽ ഞാനെന്റെ അഭിപ്രായം പറയും. അതവർ അംഗീകരിക്കുകയോ അംഗീകരിക്കാതിരിക്കുകയോ ചെയ്യും. എന്നാൽ അവർ എന്റെ അഭിപ്രായം സ്വീകരിച്ചോ ഇല്ലയോ എന്നതിനെക്കുറിച്ച് ഞാൻ ചിന്തിക്കാറോ അന്വേഷിക്കാറോ ഇല്ല. എന്റെ അഭിപ്രായം കേട്ട ശേഷവും അവർ തെറ്റു ചെയ്യുന്നുവെങ്കിൽ ഞാനതിനെക്കുറിച്ച് വേവലാതിപ്പെടാറില്ല. അതിന്റെ പേരിൽ ഞാനെന്റെ മനസ്സിന്റെ വാതിൽ അടച്ചിടാറുമില്ല. അവർക്ക് എന്നോട് എത്ര പ്രാവശ്യം വേണമെങ്കിലും അഭിപ്രായം തേടാം. ഞാനവർക്ക് ഉചിതമായ മറുപടി നൽകുകയും ചെയ്യും. അതനുസരിച്ച് അവർ പ്രവർത്തിക്കണമെന്ന നിർബന്ധം എനിക്കില്ല. അങ്ങനെതികഞ്ഞ സന്തോഷത്തോടെയാണ് എന്റെ ജീവിതം".

കുരുക്ഷേത്രത്തിലെ രണാംഗണത്തിൽ വെച്ച്, വിഷാദയോഗത്തിന് അടിപ്പെട്ട അർജ്ജുനന് ഗീത ഉപദേശിച്ച ശേഷം ഭഗവാൻ ശ്രീകൃഷ്ണൻ "രഹസ്യങ്ങളിൽ വച്ച് ഏറ്റവും പരമമായ രഹസ്യം നിനക്ക് ഞാൻ വെളിപ്പെടുത്തിയിരിക്കുന്നു. ഈ ജ്ഞാനത്തെ സമഗ്രമായി വിചാരം ചെയ്ത് നീ എന്ത് പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നുവോ അപ്രകാരം തന്നെ പ്രവർത്തിക്കുക" എന്നാണ് അർജ്ജുനനോട് പറഞ്ഞത്. ഇതേ നിലപാടാണ് ഏഥൻസിലെ ആ വയോവൃദ്ധന്റെ, ജ്ഞാനവൃദ്ധന്റെ വാക്കുകളിലും പ്രതിഫലിക്കുന്നത്. ഇതേ മനോഭാവമാണ് വാനപ്രസ്ഥി പിന്തുടരേണ്ടത്. അതിന് കാട്ടിലേക്ക് പോകണമെന്നില്ല, വീട്ടിൽ വെച്ചുമാകാം.

# സ്നേഹദീപമേ, മിഴി തുറക്കൂ

ഡോ. ആശാജയകുമാർ

ചെറിയ കുട്ടികളായിരിക്കുമ്പോൾ കണ്ണു പൊത്തിക്കളിക്കാത്തവരായി ആരും നമുക്കിടയിൽ ഉണ്ടായിരിക്കില്ല. കണ്ണടച്ച്, തോർത്തുകൊണ്ടോ, തുണിക്കഷ്ണം കൊണ്ടോ കണ്ണും മുഖത്തിന്റെ ഒരു ഭാഗവും വരിഞ്ഞുകെട്ടി, പൊട്ടിച്ചിരിച്ചുകൊണ്ട് ഓടി നടക്കുന്ന കൂട്ടുകാരെ തൊടാൻ, തട്ടിത്തടഞ്ഞു വീഴുമോ എന്ന ആശങ്ക ഉള്ളിലൊതുക്കി, നീട്ടിപ്പിടിച്ച കയ്യുമായി നമ്മൾ എത്ര നടന്നിരിക്കുന്നു! ചിലർ വീണിട്ടുമുണ്ടാകാം. പത്തുപതിനഞ്ചു മിനിറ്റ് നീണ്ടു നിൽക്കുന്ന കളി, അല്ലേ? കണ്ണിന്റെ കെട്ടഴിച്ചു കഴിഞ്ഞാൽ പ്രകാശവും, പ്രകൃതിയിലെ കാഴ്ചകളും വർണ്ണങ്ങളും കണ്ണിലേക്ക് ഇരച്ചെത്തും.

ജീവിതകാലം മുഴുവൻ ഇരുട്ടിലാണ്ടുപോയ എത്ര നിർഭാഗ്യവാന്മാരാണ് നമ്മുടെ സമൂഹത്തിലുള്ളത്! ഇതിൽ ചിലരുടെയെങ്കിലും അന്ധത ചികിത്സിച്ചു ഭേദമാക്കാൻ സാധിക്കും. നേത്രപടലത്തെ ബാധിക്കുന്ന അസുഖങ്ങളാണ് അക്കൂട്ടത്തിൽ പ്രധാനം. കേടുവന്ന, പ്രകാശം കടത്തിവിടാത്ത നേത്രപടലം മാറ്റി, സുതാര്യമായ നേത്രപടലം വച്ചു പിടിപ്പിച്ചാൽ ഒരു ജീവിതം പ്രകാശമാനമാകും.

വൃക്ക, കരൾ, മജ്ജ എന്നിവയൊക്കെ ജീവിച്ചിരിക്കുമ്പോൾ തന്നെ ദാനം ചെയ്യാമെങ്കിലും കണ്ണുകൾ മരണാനന്തരം മാത്രമേ ദാനം ചെയ്യാൻ പറ്റുകയുള്ളൂ. ഇതിന് ജീവിച്ചിരിക്കുമ്പോൾ തന്നെ സ്വമനസ്സാലെ ഒരു സമ്മതപത്രം എഴുതിക്കൊടുക്കേണ്ടതുണ്ട്. പ്രായപൂർത്തിയായ ആർക്കുവേണമെങ്കിലും കണ്ണുകൾ (നേത്രപടലം - CORNEA) ദാനം ചെയ്യാം. നിങ്ങളുടെ രണ്ടു നേത്രപടലങ്ങൾ അന്ധരായ രണ്ടുപേർക്കായിരിക്കും കാഴ്ച നൽകുക.

<u>സമ്മതപത്രം എവിടെ ലഭിക്കും?</u>

മെഡിക്കൽ കോളേജുകൾ, കണ്ണാശുപത്രികൾ, ഗവൺമെന്റ് ആശുപത്രികൾ എന്നിവിടങ്ങളിൽ ലഭ്യമാണ്. ഇവ പൂരിപ്പിച്ചു നൽകുമ്പോൾ നമ്മുടെ അടുത്ത രണ്ടു ബന്ധുക്കൾ സാക്ഷികളായി ഒപ്പിടണം. പൂരിപ്പിച്ച സമ്മതപത്രം "ഐ ബാങ്കിൽ" എത്തിക്കുമ്പോൾ, അവിടത്തെ രജിസ്റ്ററിൽ നമ്മളുടെ പേരുവിവരങ്ങൾ എഴുതിച്ചേർത്ത്, നമ്മൾ കൊണ്ടുപോയ സമ്മതപത്രത്തിൽ രജിസ്ട്രേഷൻ നമ്പറും എഴുതി അത് നമുക്ക് തിരിച്ചുതരും. ഇത് വീട്ടിലെ എല്ലാ അംഗങ്ങൾക്കും കാണത്തക്ക രീതിയിൽ സൂക്ഷിച്ചു വയ്ക്കണം. മരണം നടന്നു കഴിഞ്ഞാലുടനെ "ഐ ബാങ്കിൽ" വിവരം അറിയിക്കണം. ഡോക്ടർമാർ വീട്ടിലെത്തിക്കൊള്ളും.

പൊതുവായ ഒരു തെറ്റിദ്ധാരണയുണ്ട് - നേത്രദാനം നടത്തുന്ന ആളുടെ കണ്ണുകൾ രണ്ടും ചൂഴ്ന്നെടുക്കുമെന്നും, മുഖം വികൃതമാകുമെന്നും. കണ്ണിന്റെ കൃഷ്ണമണിയുടെ ഏറ്റവും മുന്നിലുള്ള സുതാര്യമായ പാട മാത്രമേ നീക്കം ചെയ്യുകയുള്ളൂ. അതുകൊണ്ട് മരിച്ചുകിടക്കുന്ന നമ്മുടെ പ്രിയപ്പെട്ട ബന്ധുവിന്റെ മുഖം വികൃതമാവുകയില്ല.

വായനക്കാർക്ക് കൂടുതൽ വിവരങ്ങൾ അറിയുന്നതിന് കോഴിക്കോട് മെഡിക്കൽ കോളേജിലെ ഐ ബാങ്കിലേക്ക് 8281054400 എന്ന നമ്പറിലേക്ക് വിളിക്കാവുന്നതാണ്.

[ഞാനും, എന്റെ ഭർത്താവ് ഡോക്ടർ ജയകുമാറും ഞങ്ങളുടെ കണ്ണുകൾ ദാനം ചെയ്യാൻ സമ്മതപത്രം നൽകിയെന്ന് അഭിമാനത്തോടെ അറിയിക്കട്ടെ]

# സിരാഗ്രന്ഥി അഥവാ വെരിക്കോസ് വെയിൻസ്

ശിവപ്രസാദ് എസ്. ഷേണായി

വെരിക്കോസിന്റെ അസുഖമാ...... ഭയങ്കര വേദനയും, വലിച്ചലും, പുകച്ചിലും. ഭാസ്ക്കരൻമാഷിന്റെ വേദനയോടെയുള്ള രോഗവിവരണം കേൾക്കുമ്പോൾ ദുഃഖം തോന്നി.... നിൽക്കാനും, ഇരിക്കാനും പറ്റണില്ല, രാത്രിയായാൽ ചൊറിയാനും തുടങ്ങും.... മാഷ് തുടർന്നുകൊണ്ടേയിരുന്നു.

അരക്കെട്ടിനുതാഴെ കാലിന്റെ വണ്ണയിലും, തുടകളിലും, കണങ്കാലിലും വളഞ്ഞ് പുളഞ്ഞ് നീലകലർന്ന പച്ചനിറത്തിൽ തടിച്ച് ഉയർന്ന പ്രത്യക്ഷത്തിൽ കാണാത്തവിധം സിരകൾക്കുണ്ടാകുന്ന വീക്കം അഥവാ തടിപ്പാണ് സിരാഗ്രന്ഥി അഥവാ വെരിക്കോസ് വെയിൻ. രക്തത്തിന്റെ ഘനം നിമിത്തം കാലിന്റെ കീഴറ്റത്തെ ധമനികളിലാണ് ദ്രവമർദ്ദം ഏറ്റവും കൂടുതൽ അനുഭവപ്പെടുക. ഈ മർദ്ദം ധമനികൾക്കുള്ളിൽ പല കാരണങ്ങൾ കൊണ്ട് വർദ്ധിക്കാനിടയാകും. പാരമ്പര്യ സ്വഭാവമുള്ള ഒരു രോഗമാണിതെങ്കിലും പാരമ്പര്യേതരമായും കാണപ്പെടാറുണ്ട്. ചെറുതരം ചികിത്സയിലൊന്നും ഇത് ഭേദമാവാറില്ല. ദീർഘിച്ച നല്ലൊരു ചികിത്സ തന്നെ വേണ്ടിവരും. പ്രധാനമായും വിശ്രമമാണ് ആവശ്യം. മണിക്കൂറുകളോളം നിന്നിട്ടുള്ള ജോലി ചെയ്യുന്നവരിൽ ഈ അസുഖം കൂടുതലായി കണ്ടുവരുന്നുണ്ട്. സിരാഗ്രന്ഥി ശരീരത്തിന്റെ ഏത് ഭാഗത്തും ഉണ്ടാകാം. കൂടുതലായി കണ്ടുവരുന്നത് കാലുകൾക്കാണ്. ചിലർക്ക് സിരാഗ്രന്ഥി രോഗം നിമിത്തം ചൊറിച്ചിലും, ഒലിക്കലും കാണപ്പെടാറുണ്ട്.

വേദനകുറയ്ക്കാൻ പ്രഭഞ്ജനവിമർദ്ദനം, ചിഞ്ചാലിതൈലം, ക്ഷതരോപണ തൈലം തുടങ്ങി തൈലങ്ങൾ കീഴ്ഭാഗത്തുനിന്ന് മുകളിലേക്ക് പുരട്ടുന്നത് നല്ലതാണ്. ശിവഗുളിക, കൈശോര ഗുൽഗുലു തുടങ്ങിയ ഔഷധങ്ങൾ സേവിക്കുന്നത് നിമിത്തം വേദനയും കുറയും. സിരാഗ്രന്ഥികൾ അമർന്നിരിക്കും വിധം കോട്ടൺ ബാൻഡേജ് ഉപയോഗിച്ച് വലിച്ചു കെട്ടിയാൽ കുറെകൂടി സമാശ്വാസം ലഭിക്കും.

# खास दीस

## OCTOBER 2020

| | | |
|---|---|---|
| 16 Friday | : | Amaavasi Adhika Ashwija Maasa Avasaanam |
| 17 Saturday | : | Nija Ashwija Maasa Aarambham NAVARATHRI AARAMBHAM, Thula Samkramanam |
| 21 Wednesday | : | SHARADA POOJA, Lalitha Panchami |
| 23 Friday | : | DURGAASHTAMI |
| 24 Saturday | : | MAHANAVAMI, Ayudha pooja |
| 25 Sunday | : | VIJAYADASAMI |
| 26 Monday | : | VIDYAARAMBHAM |
| 27 Tuesday | : | Ekadashi |
| 31 Saturday | : | Navanna Pournami |

## NOVEMBER 2020

| | | |
|---|---|---|
| 4 Wednesday | : | Sankashta Chathurthi Chandrodayam at 8.56 p.m. |
| 11 Wednesday | : | Ekadashi |
| 13 Friday | : | Dhanwanthari Jayanthi |
| 14 Saturday | : | DEEPAVALI, NARAGA CHATHURDASHI Thailaabhyanga Snaanam to the presiding Deities of Shri Panduranga Mandir at 6.00 am |
| 15 Sunday | : | DHANALAKSHMI POOJA, Balindra Pooja, Gopooja, Nija Asweeja Maasa Avasaanam |
| 16 Monday | : | Vrschika Samkramanam, Dhaanyalakshmi Pooja Karthika Maasaarambham |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

